യാക്കൊവ് ദ്ലുഗൊലെൻസ്കി



# ഘടികാരങ്ങളെപ്പററി നിങ്ങൾക്കെന്തറിയാം?






റാദുഗ പബ്ലിഷേഴ്സ്
മോസ്കോ





പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം

അദ്ധ്യായം ഒന്നു്

## കടങ്കഥകൾ

കടങ്കഥകൾ എല്ലാവർക്കും ഇഷ്ടമാണു്. നിങ്ങൾക്കും ഇഷ്ടമായിരിക്കും. അതിനാൽ ആദ്യം രണ്ടു കടങ്കഥകൾ പറയാം.

ഒന്നാമത്തേതു വളരെ പഴയതാണു്, രണ്ടാമത്തേതു് ഞാൻ തന്നത്താൻ ആലോചിച്ചുണ്ടാക്കിയതും.

എപ്പോഴും നടക്കും, പക്ഷേ എങ്ങും എത്തില്ല. ആരാണതു്?

മുറിയിൽ എല്ലാവരും മിണ്ടാതിരിക്കുമ്പോൾ ടിക്ക്—ടിക്ക്, ടിക്ക്—ടിക്ക് എന്നു് ഉറക്കെ ശബ്ദിക്കുന്നതാരാണു്?

ഉത്തരം കണ്ടുപിടിച്ചോ?

മടുത്തെങ്കിൽ അടുത്ത പേജിൽ നോക്കു. അവിടെയുള്ള പടങ്ങളിൽനിന്നു് നിങ്ങൾക്കു് ഉത്തരം പിടികിട്ടും. അതേ ഘടികാരംതന്നെ.

കാർഡ്ബോർഡ്കൊണ്ടു് നിങ്ങൾ അത്തരം ഒരു ഘടികാരം ഉണ്ടാക്കണം. അച്ഛനോ അമ്മയോ, മുത്തച്ഛനോ മുത്തശ്ശിയോ നിങ്ങളെ അതിനു സഹായിക്കും.

ഉണ്ടാക്കിയോ?

ആ സുന്ദരൻ ഘടികാരം കുറച്ചുനേരത്തേക്കു മാററിവെയ്ക്കാം. എന്നിട്ടു് സമയം അറിയുന്നതെങ്ങനെയെന്നു് നമുക്കു് ഒന്നാലോചിക്കാം.

അദ്ധ്യായം രണ്ടു്

## സമയം അറിയാനുള്ള രണ്ടു മാർഗ്ഗങ്ങൾ

സമയം അറിയാൻ പല മാർഗ്ഗങ്ങളുമുണ്ടു്. രണ്ടു മാർഗ്ഗങ്ങൾ ഞാൻ പറയാം.

എനിക്കു് ഒരു കുട്ടിയെ പരിചയമുണ്ടു്. ''സമയം എന്തായി?'' എന്നു് അവനോടു ചോദിച്ചാൽ അവൻ ഓടിച്ചെന്നു മുത്തശ്ശിയോടു ചോദിക്കും. മുത്തശ്ശി ക്ലോക്കിൽ നോക്കി കൃത്യം എത്ര മണിയായെന്നു പറഞ്ഞുകൊടുക്കും. ഇതാണു് ആദ്യത്തെ മാർഗ്ഗം.

പക്ഷേ വേറൊരു കുട്ടിയെയും എനിക്കറിയാം. അവൻ ചെന്നു് ടൈംപീസിൽ വളരെനേരം നോക്കിയിട്ടു് കൃത്യസമയം പറയും.

നമുക്കു് ഈ രണ്ടാമത്തെ മാർഗ്ഗംതന്നെ പഠിക്കാൻ ശ്രമിക്കാം.

എന്നാൽ അതിനുമുമ്പു് ഒരു കാര്യം നിങ്ങൾ അറിഞ്ഞിരിക്കണം. സമയം വലുതും ചെറുതുമായ പല ഭാഗങ്ങളായി തിരിച്ചിട്ടുണ്ടു്. ആളുകൾ വളരെക്കാലം മുമ്പു് അങ്ങനെ തീരുമാനിക്കുകയും സമ്മതിക്കുകയും ചെയ്തിട്ടുള്ളതാണു്. സമയത്തിൻെറ ഭാഗങ്ങൾക്കു പേരുകളും കൊടുത്തിട്ടുണ്ടു്:

ഏററവും വലിയ ഭാഗം—മണിക്കൂർ.

അതിൽ ചെറുതു്—മിനിട്ടു്.

ഏററവും ചെറുതു്—സെക്കണ്ടു്.

അദ്ധ്യായം മൂന്നു്

## സമയം എന്തായി?

ഇനി നമുക്കു് ആ കാർഡ്ബോർഡ് ക്ലോക്കു് എടുക്കാം. ഒരു അസ്സൽ ക്ലോക്കിനുള്ള എല്ലാംതന്നെ അതിനുമുണ്ടു്:

ഒന്നുമുതൽ പന്ത്രണ്ടുവരെയുള്ള അക്കങ്ങൾ എഴുതിയ വട്ടത്തിലുള്ള ഒരു ഡയൽ;

രണ്ടു സൂചികൾ—ഒന്നു വലുതും ഒന്നു ചെറുതും.

സൂചികൾ തിരിക്കുന്ന യന്ത്രം മാത്രമില്ല.

യന്ത്രങ്ങളൊന്നും കൂടാതെതന്നെ ഘടികാരം നടത്താൻ നോക്കാം.

രണ്ടു സൂചിയും—വലുതും ചെറുതും—നമുക്ക് 12 എന്ന അക്കത്തിൽ കൊണ്ടുപോയി വെയ്ക്കാം. എന്താണതു് അർത്ഥമാക്കുന്നതെന്നു് അറിയാമോ? മണി പന്ത്രണ്ടായെന്നാണു് അതിനർത്ഥം.

വലിയ സൂചി അവിടെത്തന്നെ ഇരിക്കട്ടെ. ചെറുതുമാത്രം നീക്കാം.

ചെറിയ സൂചി 1 എന്ന അക്കത്തിൽ വെയ്ക്കുക. അതിൻെറ അർത്ഥമെന്താണെന്നറിയാമോ? നമ്മുടെ ഘടികാരത്തിൽ ഇപ്പോൾ കൃത്യം ഒരു മണിയായി.

ചെറിയ സൂചി 2 എന്ന അക്കത്തിൽ വെച്ചാലോ? മണി രണ്ടായി എന്നർത്ഥം.

3 എന്ന അക്കത്തിൽ വെച്ചാൽ മണി മൂന്നായി എന്നർത്ഥം.

4 എന്ന അക്കത്തിൽ വെച്ചാൽ മണി നാലാകും.

നേരേ 11 എന്ന അക്കത്തിലേക്കു നീക്കിയാലോ? ഉടൻ മണി പതിനൊന്നാകും.

ചെറിയ സൂചിയുടെ കുന്തമുനപോലെ കൂർത്ത അററം ഏതെങ്കിലും ഒരു അക്കത്തിൽ—ഒന്നിലോ, രണ്ടിലോ, മൂന്നിലോ, നാലിലോ, അഞ്ചിലോ, ആറിലോ, ഏഴിലോ, എട്ടിലോ, ഒമ്പതിലോ, പത്തിലോ, പതിനൊന്നിലോ, പന്ത്രണ്ടിലോ—കൊണ്ടുനില്ക്കുകയും വലിയ സൂചി പന്ത്രണ്ടിലായിരിക്കുകയും ചെയ്യുമ്പോൾ ''സമയം എന്തായി?'' എന്നു് അമ്മ ചോദിച്ചാൽ നിങ്ങൾക്കിപ്പോൾ മറുപടി പറയാൻ കഴിയും.

നമുക്കു് ഒരു ചെറിയ പരീക്ഷ നടത്തിക്കളയാം. ഇതാ ഒരു ചോദ്യം:

ചെറിയ സൂചി 5 എന്ന അക്കത്തിലും വലിയ സൂചി 12 എന്ന അക്കത്തിലുമാണെങ്കിൽ സമയം എന്തായി?

ഉത്തരം: അഞ്ചുമണി.

ഇനി വലിയ സൂചി 6 എന്ന അക്കത്തിൽ വെയ്ക്കുക. അതു് അവിടെത്തന്നെ ഇരിക്കട്ടെ. ചെറിയ സൂചി നീക്കാം.

അതു് പന്ത്രണ്ടിനും ഒന്നിനുമിടയ്ക്കു വെയ്ക്കുക. ഇപ്പോൾ മണി പന്ത്രണ്ടരയായി.

ചെറിയ സൂചി ഒന്നിനും രണ്ടിനും നടുക്കു വെയ്ക്കുക. ഇപ്പോൾ സമയമെന്തായി? ഒന്നര മണിയായി.

ചെറിയ സൂചി മൂന്നിനും നാലിനും മദ്ധ്യത്തിൽ വെച്ചാലോ? സമയം മൂന്നര മണിയാകും.

നാലിനും അഞ്ചിനുമിടയ്ക്കായാലോ? നാലര മണി.

ഓർമ്മിക്കുക! വലിയ സൂചി 6 എന്ന അക്കത്തിലും ചെറിയ സൂചി അക്കങ്ങൾക്കിടയ്ക്കുമാണെങ്കിൽ മണി പന്ത്രണ്ടരയോ, അഞ്ചരയോ, പത്തരയോ, മറേറാ ആയിരിക്കും—ചെറിയ സൂചി പന്ത്രണ്ടു കഴിഞ്ഞാണു നില്ക്കുന്നതെങ്കിൽ പന്ത്രണ്ടര, അഞ്ചു കഴിഞ്ഞാണെങ്കിൽ അഞ്ചര, പത്തു കഴിഞ്ഞാണെങ്കിൽ പത്തര എന്നിങ്ങനെ.

ഒരു പരീക്ഷകൂടി നടത്താം. വലിയ സൂചി 6 എന്ന അക്കത്തിലും ചെറിയ സൂചി പതിനൊന്നിനും പന്ത്രണ്ടിനും നടുക്കുമാണു്. സമയം എന്തായി?

ഉത്തരം: പതിനൊന്നര മണി.



നിങ്ങളുടെ ഉത്തരം ശരിയായിരുന്നോ? എങ്കിൽ നിങ്ങൾ സമയം നോക്കാൻ പഠിച്ചുകഴിഞ്ഞു.

ഇനി അടുത്ത പേജിൽ നോക്കൂ...

അദ്ധ്യായം നാല്

## കോഴിപ്പൂവനും സമൊവാറും അലാറം ടൈംപീസും

എന്തെല്ലാം തരം ഘടികാരങ്ങൾ! ഇവയെല്ലാം സമയം അറിയാൻ മനുഷ്യരെ സഹായിക്കുന്നു.

എല്ലാ ഘടികാരങ്ങളും ചിത്രകാരൻ ഇവിടെ വരച്ചിട്ടില്ല. വരയ്ക്കാനൊട്ടു സാധ്യവുമല്ല. അത്രയേറെയുണ്ട് അവ.

ഇത്തരം ക്ലോക്കുകളാണ് വിമാനങ്ങളിലുള്ളത്.

ബഹിരാകാശനൗകയിൽ ഇത്തരം ക്ലോക്കുകളാണുള്ളത്.

ഇത് സ്പോർട്ട്സ് മത്സരങ്ങളിൽ ഉപയോഗിക്കുന്ന സ്റ്റോപ്പ്‌വാച്ചാണ്.

ഇതൊരു ചെസ്സ്ക്ലോക്കാണ്. ഇതുപയോഗിച്ചു ചെസ്സ് കളിക്കുന്നു.

ഇതു നമ്മുടെ അലാറം ടൈംപീസ്.

ഇത് കപ്പലുകളിലുപയോഗിക്കുന്ന ക്രോണോമീറ്റർ.

ഇവയിൽ ചിലതിനെപ്പറ്റി ഞാൻ കൂടുതൽ വിശദമായി പറയാം. പക്ഷേ ''ഘടികാരങ്ങൾക്കിടയിൽ ചിത്രകാരൻ എന്തിനാണ് കോഴിപ്പൂവന്റെയും സമൊവാറിന്റെയും പടം വരച്ചിരിക്കുന്നത്?'' എന്നു നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടെന്ന് എനിക്കറിയാം.

കോഴിപ്പൂവനും ഒരു ഘടികാരമാണ്, ജീവനുള്ള ഒരു അസാധാരണ ഘടികാരം. അതുകൊണ്ടാണ് കോഴിപ്പൂവന്റെയും പടം വരച്ചിരിക്കുന്നത്. വാച്ചും ക്ലോക്കുമൊന്നും ഇല്ലാതിരുന്ന പണ്ടുകാലത്ത് സമയം അറിയാൻ കോഴിപ്പൂവൻ സഹായിച്ചിരുന്നു.

രാവിലെ കോഴിപ്പൂവൻ കൂവിയാൽ അതിനർത്ഥം നമുക്ക് എണീക്കാൻ സമയമായെന്നാണ്. വൈകുന്നേരം കോഴിപ്പൂവൻ ചേക്കേറിയാൽ (കോഴിക്കൂട്ടിൽ കുറുകെ വെച്ചിരിക്കുന്ന കോലിലിരുന്നാണ് കോഴികൾ ഉറങ്ങുന്നത്) നമുക്കും ഉറങ്ങാറായി എന്നർത്ഥം.



പക്ഷേ കോഴിപ്പൂവനെ എപ്പോഴും വിശ്വസിക്കാൻ പററില്ല. ഉറക്കത്തിനിടയിൽ കോഴിപ്പൂവൻ കോലിൽനിന്നു വീണാൽ സമയമാകുന്നതിനു മുമ്പുതന്നെ അവൻ കൂവൽ പാസ്സാക്കും. അതല്ലെങ്കിൽ കുറുക്കൻ അവനെ പിടിച്ചുകൊണ്ടുപോയി ശാപ്പിട്ടെന്നു വരും. കൂടുതൽ നല്ല ഒരു ഘടികാരം ആളുകൾ കണ്ടുപിടിച്ചു. അതു കോലിൽനിന്നു വീഴുകയില്ല, കുറുക്കൻ അതിനെ പിടിച്ചു തിന്നുകയുമില്ല.

അതുകൊണ്ടാണ് സമൊവാറിന്റെ പടം വരച്ചിരിക്കുന്നതു്. ചായയ്ക്കു വെള്ളം തിളപ്പിക്കുന്ന പാത്രമാണതു്. അതും ഒരു ഘടികാരമാണ്, ഒരു ജലഘടികാരം. ഒരു തൊട്ടി വെള്ളം സമൊവാറിലൊഴിക്കും. എന്നിട്ട് അതിന്റെ ടാപ്പു തുറന്നിടും. ഒരു തൊട്ടി വെള്ളം തീരാൻ ഒരു മണിക്കൂർ എടുക്കുമെന്ന് അറിയാമായിരുന്നു. വെള്ളം തീർന്നാൽ പിന്നെയും ഒരു തൊട്ടി വെള്ളം ഒഴിക്കും. അങ്ങനെ ദിവസം മുഴുവൻ വെള്ളമൊഴിച്ചുകൊണ്ടിരിക്കും.




ഇതു വളരെ പഴയ ഘടികാരമാണ്. നമുക്കും ഇന്ന് അതു് ഉപയോഗിക്കേണ്ടിവന്നേനെ. പക്ഷേ എണ്ണൂറു കൊല്ലം മുമ്പ് ശരിക്കുള്ള ഘടികാരം, അക്കങ്ങൾ എഴുതിയ ഡയലും സൂചികളും യന്ത്രവുമെല്ലാമുള്ള അസ്സൽ ഘടികാരം, കണ്ടുപിടിക്കപ്പെട്ടു. അതു് ഇങ്ങനെയായിരുന്നതു്. പത്തുപേർ പിടിച്ചാൽ പൊങ്ങില്ല.




പട്ടണമദ്ധ്യത്തിൽ ഉയരമുള്ള ഗോപുരത്തിലാണ് അത്തരം ഘടികാരങ്ങൾ വെച്ചിരുന്നതു്. അതിനാൽ അവയ്ക്കു് ഗോപുരഘടികാരങ്ങൾ അഥവാ ടവർ ക്ലോക്കുകൾ എന്ന പേരു ലഭിച്ചു. പട്ടണത്തിലെ ഏററവും പ്രധാനപ്പെട്ട ഘടികാരമായിരുന്നു അതു്.

അത്രയും വലിയ ഘടികാരം വീട്ടിനുള്ളിൽ എങ്ങനെ വെയ്ക്കും? അതിനാൽ വീടുകളിൽ ഉപയോഗിക്കാവുന്ന ഘടികാരങ്ങൾ ഉണ്ടാക്കേണ്ടിയിരുന്നു. വീടുകളിൽ ഉപയോഗിക്കാനുള്ള പലതരം ഘടികാരങ്ങൾ കണ്ടുപിടിക്കപ്പെട്ടു.

അവ ഏതെല്ലാമാണെന്നോ?

തീത്തിണ്ണയിൽ വെയ്ക്കുന്ന ക്ലോക്ക്,

ഭിത്തിയിൽ തൂക്കുന്ന ക്ലോക്ക്,

നിലത്തു വെയ്ക്കുന്ന അപ്പൂപ്പൻ ക്ലോക്ക്,

അവസാനമായി, മേശപ്പുറത്തു വെയ്ക്കുന്ന ഘടികാരം.

വീട്ടിൽ ഇരിക്കാത്തവർക്കുവേണ്ടി (സഞ്ചാരികളും പട്ടാളക്കാരുമായിരിക്കുമതു്; അല്ലാതെ പിന്നെ ആരാണ് വീട്ടിലിരിക്കാത്തതു്?) ചെറിയ ഘടികാരങ്ങൾ അഥവാ വാച്ചുകൾ—പോക്കററിൽ കൊണ്ടുനടക്കാവുന്ന പോക്കററ്



വാച്ചുകളും കൈയിൽ കെട്ടുന്ന റിസ്റ്റ്‌വാച്ചുകളും —കണ്ടുപിടിക്കപ്പെട്ടു.

ഒരുപാടു നേരം ഉറങ്ങാൻ ഇഷ്ടപ്പെടുന്ന കുംഭകർണ്ണന്മാരുടെ കാര്യവും ഘടികാരനിർമ്മാതാക്കൾ മറന്നില്ല. അവരെ സമയത്തിനു് ഉണർത്താൻവേണ്ടി അലാറം ടൈംപീസുകളും ഉണ്ടാക്കപ്പെട്ടു.

അലാറം ടൈംപീസ് കൊണ്ടുള്ള ഗുണമെന്താണു്? അലാറത്തിനു ചാവി കൊടുത്തു് അലാറം സൂചി നിങ്ങൾക്കു് എണീക്കേണ്ട സമയത്തേക്കു തിരിച്ചുവച്ചിട്ടു് സമാധാനമായി കിടന്നുറങ്ങിക്കോളൂ. കൃത്യസമയത്തു് അതു് ''ത്ർ–ർ–ർ–ർ'' എന്നു് ഉറക്കെ ശബ്ദിക്കും (കൂടുതൽ മധുരമായ ശബ്ദം പുറപ്പെടുവിക്കുന്ന ടൈംപീസുകളും ഇപ്പോഴുണ്ടു്). അതു് കേട്ടു് നിങ്ങൾക്കു് ഉണരാം.

പണ്ടുകാലത്തു് ആളുകൾ വലിയ ഉറക്കക്കാരായിരുന്നിരിക്കണം. സാധാരണമട്ടിലുള്ള ''ത്ർ–ർ–ർ–ർ'' എന്ന ശബ്ദംകൊണ്ടൊന്നും അവർ ഉണരുമായിരുന്നില്ല. അതിനാൽ അവർക്കുവേണ്ടി പ്രത്യേകക്ലോക്കുകൾ ഉണ്ടാക്കിയിരുന്നു.

അവയിലൊന്നാണു് പീരങ്കിക്ലോക്ക്. ക്ലോക്കിനോടു് ഒരു പീരങ്കി ഘടിപ്പിച്ചിരിക്കും. ആ പീരങ്കിയിൽ വെടിമരുന്നു നിറച്ചാൽ കൃത്യസമയത്തു വെടി പൊട്ടുമായിരുന്നു. വേറൊന്നിൻെറ പേരു് പിടിച്ചുകുലുക്കിക്ലോക്ക് എന്നാണു്. ക്ലോക്ക് സങ്കീർണ്ണമായ ഒരു യന്ത്രം മുഖേന കട്ടിലിനോടു ഘടിപ്പിച്ചിരിക്കും. കൃത്യസമയത്തു് കട്ടിൽ കിടന്നു കുലുങ്ങാൻ തുടങ്ങും. ഉറങ്ങുന്നയാൾക്കു പിന്നെ എണീക്കുകയല്ലാതെ നിവൃത്തിയില്ല.

ഇതു രണ്ടും പുരുഷന്മാർക്കുവേണ്ടിയുള്ള ക്ലോക്കുകളായിരുന്നു.

അബലകളായ സ്ത്രീകളെ ഉണർത്താൻ അത്രയും ശക്തിയുള്ള ക്ലോക്കുകൾ ആവശ്യമില്ലായിരുന്നു. അവർക്കുവേണ്ടി വേറേ ക്ലോക്കുകൾ ഉണ്ടാക്കിയിരുന്നു.

ഉദാഹരണത്തിനു്, ഉറങ്ങുന്ന സ്ത്രീകളുടെമേൽ സെൻറും ലെമണേഡും തളിച്ചിരുന്ന ഒരു ക്ലോക്കുണ്ടായിരുന്നു.





ചില സ്ത്രീകൾക്ക് സെൻറായിരുന്നു ഇഷ്ടം. മററു ചിലർക്ക് ലെമണേഡും.

അത്തരം ലേഡീസ് ക്ലോക്കുകളുടെ അടുത്തുതന്നെ കപ്പലുകളിലുപയോഗിക്കുന്ന ഒരു ക്രോണോമീററിൻെറ പടം വരച്ചിട്ടുണ്ട്. ക്രോണോമീററർ കൂടാതെ ഒരു കപ്പലും കടലിലേക്കു പോവുകയില്ല. സാധാരണ ക്ലോക്കുകൾ കപ്പലിലെ ഉപയോഗത്തിനു പററിയതല്ല. കപ്പലിൻെറ ഇളക്കംകൊണ്ട് അവ വേഗം കേടായിപ്പോകും.

ക്രോണോമീററുകൾ ഇല്ലാതിരുന്ന പണ്ടുകാലത്ത് കപ്പലുകൾക്ക് പലപ്പോഴും വഴിതെററുകയും അവ മണൽത്തിട്ടകളിൽ ഉറച്ചുപോവുകയും താമസിച്ചെത്തുകയും മററും ചെയ്തിരുന്നു.

കപ്പലിലെ ഉപയോഗത്തിനു കൊള്ളാവുന്ന ഒരു ഘടികാരത്തെപ്പററി എല്ലാ കപ്പിത്താന്മാരും സ്വപ്നം കണ്ടിരുന്നു.

അത്തരം ഒരു ഘടികാരം കണ്ടുപിടിക്കുന്ന ആൾക്ക് വലിയൊരു സമ്മാനം നല്കാമെന്ന് കപ്പലോട്ടക്കാരുടെ രക്ഷാധികാരിയായി സ്വയം കരുതിയിരുന്ന സ്പെയിനിലെ രാജാവ് വാഗ്ദാനം ചെയ്തു. ബ്രിട്ടീഷ് പാർലമെൻറും അങ്ങനെതന്നെ ചെയ്തു.

ഒടുവിൽ ജോൺ ഹാരിസൺ എന്നൊരാൾ ക്രോണോമീററർ കണ്ടുപിടിച്ചു. അദ്ദേഹം ബ്രിട്ടീഷ് നാവികസേനാകാര്യാലയത്തിൽ ചേന്ന് തൻെറ ക്രോണോമീററർ എടുത്തു മേശപ്പുറത്തു വെച്ചു.

''എന്താണിത്?'' ബ്രിട്ടീഷ് അഡ്മിറൽമാർ ചോദിച്ചു.

''ഘടികാരം. എല്ലാ കപ്പിത്താന്മാരും സ്വപ്നം കണ്ടിരുന്ന ക്രോണോമീററർ.''

ഉടൻതന്നെ വേണ്ട പരീക്ഷണങ്ങളെല്ലാം നടത്തപ്പെട്ടു. ആ ക്രോണോമീററുമായി ഒരു കപ്പൽ പുറംകടലിലേക്കു പുറപ്പെട്ടു. ആ കപ്പലിനു് ഒരിക്കലും വഴിതെററിയില്ല. കൃത്യസമയത്തുതന്നെ അതു് എത്തേണ്ടിയിരുന്ന തുറമുഖത്തു് എത്തുകയും ചെയ്തു. ചിത്രത്തിൽ ക്രോണോമീറററിൻെറ അടുത്തു് ഒരു ചെസ്സ് ക്ലോക്കുണ്ട്. ചെസ്സ് ക്ലോക്ക് കണ്ടുപിടിച്ചിട്ട് നൂറുകൊല്ലം തികയാൻ പോകുന്നു.



പണ്ടെങ്ങനെയായിരുന്നുവെന്നോ? ഒരാൾ ഒരു കരു നീക്കാൻ പത്തു മിനിട്ട് എടുക്കും. മറെറയാൾ ദിവസംമുഴുവൻ ആലോചിച്ചുകൊണ്ടിരിക്കും. എതിരാളിയെ മടുപ്പിച്ചു തോല്പിക്കാനുള്ള സൂത്രമാണത്. അപ്പോൾ അയാളോടു പറയും:

''നിങ്ങൾ വെറുതെ സമയം കളയുകയാണ്, ഗ്രാൻഡ്മാസ്റ്റർ!''

അയാൾ മറുപടി നല്കും:

''അല്ല, ഞാൻ ആലോചിക്കുകയാണ്.''

ഇപ്പോഴാകട്ടെ, ഓരോ കളിക്കാരനും ഇത്ര സമയംകൊണ്ട് ഇത്ര നീക്കങ്ങൾ നടത്തിയിരിക്കണമെന്നു നിയമമുണ്ട്. അതിൽ കൂടുതൽ സമയം എടുത്താൽ ക്ലോക്കിലെ ചുവന്ന കൊടി വീഴും. അതിൻെറ അർത്ഥം ''നിങ്ങളുടെ സമയം തീർന്നു, നിങ്ങൾ തോററിരിക്കുന്നു, ഗ്രാൻഡ്മാസ്റ്റർ!'' എന്നാണ്.

പലതരം ഘടികാരങ്ങളെപ്പററി ഞാൻ നിങ്ങളോടു പറഞ്ഞു. അവയെ

ല്ലാം ആളുകൾ ഇന്നും ഉപയോഗിക്കുന്നുണ്ട്. ഇടയ്ക്കിടെ അവ നന്നാക്കുകയും കേടുവന്ന പാർട്ടുകൾ മാറിവെയ്ക്കുകയും ചെയ്യുന്നു. സമൊവാർക്ലോക്കും പീരങ്കിക്ലോക്കും പിടിച്ചുകലുക്കിക്ലോക്കും സെൻറും ലെമണേഡും തളിക്കുന്ന ക്ലോക്കും ഇപ്പോൾ ഉപയോഗിക്കുന്നില്ല.

നിങ്ങൾ ഘടികാരങ്ങളെപ്പററി പല കാര്യങ്ങളും മനസ്സിലാക്കുകയും സമയം നോക്കാൻ പഠിക്കുകയും ചെയ്തിരിക്കുന്ന സ്ഥിതിക്ക് ഞാനൊന്നു ചോദിക്കട്ടെ...

അദ്ധ്യായം അഞ്ച്

## ഉള്ളിലെന്താണ്?

ഈ ചോദ്യം നിങ്ങൾ പലപ്പോഴും സ്വയം ചോദിച്ചുകാണും.

എല്ലാ കാലത്തും എല്ലാ നാടുകളിലും കുട്ടികൾ ചോദിക്കുന്ന ഒരു ചോദ്യമാണത്.

ഞാനും അതു ചോദിച്ചിട്ടുണ്ട്.

ഒന്നാലോചിക്കൂ! ഘടികാരത്തിനകത്തിരുന്നുകൊണ്ട് എപ്പോഴും ടിക്ക്—ടിക്ക്, ടിക്ക്—ടിക്ക് എന്നു പറയുന്നത് ആരാണ്?

ഒരു ചെറിയ കുട്ടിയായിരുന്നപ്പോൾ ഈ ചോദ്യത്തിനു് ഉത്തരം കണ്ടുപിടിക്കാൻ ഞാൻ തീരുമാനിച്ചു. എൻെറ മുത്തച്ഛനു് ഉള്ളിയുടെ ആകൃതിയിലുള്ള ഒരു വലിയ പോക്കററ് വാച്ച് ഉണ്ടായിരുന്നു. മുത്തച്ഛൻ ചിലപ്പോഴൊക്കെ അത് എനിക്കു കൈയിൽ പിടിക്കാൻ തരുമായിരുന്നു.

ഒരിക്കൽ ഞാൻ അത് അഴിച്ചുനോക്കാൻ തീരുമാനിച്ചു.

ആദ്യം ഞാൻ അതിൻെറ ചില്ല് ഊരി. എന്നിട്ട് അതിൻെറ സൂചികൾ ഒടിച്ചുകളഞ്ഞു.

അത്ഭുതം! ടിക്ക്—ടിക്ക് ശബ്ദം അപ്പോഴും കേൾക്കാം.

ഡയൽ ഇളക്കാൻ കഴിയാഞ്ഞതിനാൽ ഞാൻ വാച്ചു തിരിച്ച് അതിൻെറ പുറത്തെ മൂടി തുറന്നു. അപ്പോൾ അകത്തിരുന്നു ടിക്ക്—ടിക്ക് എന്നു ശബ്ദിക്കുന്നതെന്താണെന്നു ഞാൻ കണ്ടു. വളരെ ചെറിയ എണ്ണമററ ബോൾട്ടുകളും ശബ്ദിക്കുന്ന പൽച്ചക്രങ്ങളും വലിഞ്ഞുമുറുകിയിരിക്കുന്ന നേരിയ സ്പ്രിങ്ങും എല്ലാമുള്ള അത്ഭുതകരമായ യന്ത്രം! അതെല്ലാം ചലിക്കുകയും കറങ്ങുകയും



ടിക്ക്—ടിക്ക് എന്നു ശബ്ദിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ആദ്യം എന്റെ ജിജ്ഞാസയ്ക്ക് ഇരയായതു് ആ നേരിയ സ്പ്രിങ്ങാണ്.

ഇതുകഴിഞ്ഞു് ഞാൻ ഒരു പൽച്ചക്രം ഊരിയെടുത്തു.

പിന്നെ നടന്ന കാര്യങ്ങൾ നിങ്ങൾക്കു് ഊഹിക്കാവുന്നതേയുള്ളു. ആ സംഭവത്തിനുശേഷം വളരെ നാളത്തേക്കു് മുത്തച്ഛൻ എന്നോടു മിണ്ടുകയില്ലായിരുന്നു. മുത്തച്ഛൻ ഒരു കുതിരപ്പടയാളിയായിരുന്ന കാലത്തു പ്രകടിപ്പിച്ച ധീരതയ്ക്കു് അദ്ദേഹത്തിനു കിട്ടിയ സമ്മാനമായിരുന്നു ആ വാച്ച്. മുത്തച്ഛന്റെ ആ വാച്ച് ഒരു റിപ്പയർഷോപ്പിലും നന്നാക്കാൻ എടുത്തില്ല.

ഇപ്പോൾ കാലമൊന്നു വേറെ. ഘടികാരത്തിനകത്തിരുന്നു് ടിക്ക്—ടിക്ക് എന്നു ശബ്ദിക്കുന്നതെന്താണെന്നറിയാൻ ആർക്കുമിപ്പോൾ മുത്തച്ഛന്റെ വാച്ച് തല്ലിപ്പൊളിക്കേണ്ടതില്ല. കളിപ്പാട്ടങ്ങൾ വില്ക്കുന്ന ഏതു കടയിലും ക്ലോക്കിന്റെ സകല പാർട്ടുകളും അടങ്ങിയ സുന്ദരൻ പെട്ടികൾ വാങ്ങാൻ കിട്ടും. ആ പാർട്ടുകൾകൊണ്ടു് നിങ്ങൾക്കു തന്നത്താൻ ഒരു ക്ലോക്കുണ്ടാക്കാൻ കഴിയും. ടിക്ക്—ടിക്ക് എന്നു ശബ്ദിക്കുകയും കൃത്യസമയം കാണിക്കുകയും ചെയ്യുന്ന ഒന്നാന്തരം ക്ലോക്ക്!

അദ്ധ്യായം ആറ്

## വാളമീനും ചുററികയും

നിങ്ങൾ ഉണ്ടാക്കുന്ന ക്ലോക്ക് വളരെ നന്നായിരിക്കുമെന്നതിനു സംശയമില്ല.

പക്ഷേ ഒരു കാര്യം ഓർമ്മിക്കണം. അതിട്ടു കലുക്കുകയോ അതിൽ മണ്ണു വാരിയിടുകയോ അതിന്റെ പുറത്തു വെള്ളമൊഴിക്കുകയോ ചെയ്തുകൂടാ. അങ്ങനെയൊക്കെ ചെയ്യണമെങ്കിൽ നിങ്ങളുടെ ഘടികാരം.

വെള്ളം കയറാത്തതും പൊടി കയറാത്തതും കലുക്കിയാൽ കേടുവരാത്തതും ആയിരിക്കണം. അത്തരത്തിലുള്ള വാച്ച് കൈയിൽ കെട്ടിക്കൊണ്ടു വേണമെങ്കിൽ കളിക്കുകയോ, ചുററികയെടുത്തു പണിയുകയോ, കുണ്ടും കുഴിയുമുള്ള പൊടിപറക്കുന്ന വഴിയിലൂടെ സൈക്കിൾ ചവിട്ടുകയോ ചെയ്യാം.

ഇപ്പറഞ്ഞതിനു തെളിവായി ഇതാ കൗതുകകരമായ ചില വസ്തുതകൾ.

ലെനിൻഗ്രാദിലെ ഒരു പത്രം ഒരിക്കൽ ഇങ്ങനെ റിപ്പോർട്ടുചെയ്തു:

''സ്റ്റേററ് ഫാമിൽ ഒരു ഫിററായി ജോലി ചെയ്യുന്ന ഇവാൻ കൊനൊനേങ്കൊ ഒരു വാളമീനിനെ പിടിച്ചു. ആ മീൻ കണ്ടിച്ചപ്പോൾ അതിന്റെ വയററിൽ ഒരു വാച്ച് കിടക്കുന്നു! അയാൾ ആ വാച്ചെടുത്തു കീ കൊടുത്തപ്പോൾ അതു നടക്കാൻ തുടങ്ങി. മൂന്നുകൊല്ലം കഴിഞ്ഞെങ്കിലും അതു് ഇപ്പോഴും നടക്കുന്നുണ്ടു്.''

അതു് വെള്ളം കടക്കാത്ത ഒരു വാച്ചായിരുന്നുവെന്നർത്ഥം.

വേറൊരു പത്രത്തിൽ ഇങ്ങനെയൊരു റിപ്പോർട്ടു കണ്ടു:

''ഞാൻ ഒരു ചെരിപ്പുകുത്തിയാണ്. ആണിയും ചുററികയുംകൊണ്ടാണ് ഞാൻ ജോലി ചെയ്യുന്നതു്. ജോലിസമയത്തു് ഞാൻ വാച്ച് ഊരിവെയ്ക്കാറില്ല. വാച്ചിനു കേടുവന്നേക്കുമോയെന്നു് ആദ്യമെനിക്കു് ആശങ്കയുണ്ടായിരുന്നു. കലുക്കംകൊണ്ടു കേടുവരാത്ത വാച്ചാണ് എന്റേതെന്നു് എനിക്കിപ്പോൾ ബോദ്ധ്യപ്പെട്ടിരിക്കുന്നു. പത്തുവർഷമായി ഞാൻ ചുററികയെടുത്തു പണിയുന്നു, എന്നിട്ടും വാച്ച് നടക്കുന്നുണ്ടു്.''



മൂന്നാമത്തേതും അവസാനത്തേതുമായ പത്രറിപ്പോർട്ട്:

''ഈ കത്ത് എഴുതുന്നത് സീദൊറൊവ് എന്ന ഒരു തോട്ടക്കാരനാണ്. രണ്ടു വർഷം മുമ്പ് എന്റെ വാച്ച് കളഞ്ഞുപോയി. ഈ വേനല്ക്കാലത്ത് എനിക്കതു കണ്ടുകിട്ടി. തോട്ടത്തിലെ ഒരു മരത്തിന്റെ ചുവട്ടിലാണ് അത് മണ്ണിൽ പുതഞ്ഞ്, മഴയും മഞ്ഞുമടിച്ച് രണ്ടുവർഷക്കാലം കിടന്നത്. ഞാൻ അതിനു കീ കൊടുത്തപ്പോൾ അതു നടക്കാൻ തുടങ്ങി! ഇത്രയും നല്ല വാച്ചുകളുണ്ടാക്കുന്ന നമ്മുടെ വാച്ച്ഫാക്ടറിക്കു നന്ദി.''

അങ്ങനെയാണ് ഇപ്പോഴത്തെ വാച്ചുകൾ.

പണ്ടത്തെ ഘടികാരങ്ങളായിരുന്നെങ്കിൽ തീർച്ചയായും കേടുവന്നേനെ.

അദ്ധ്യായം ഏഴ്

## പടക്കപ്പലിനുനേരെ വെടിവെച്ച ക്ലോക്ക്

ഇനി ഘടികാരങ്ങളെപ്പററിയല്ല, ഘടികാരങ്ങൾക്കുവേണ്ടി തങ്ങളുടെ ജീവിതം മുഴുവൻ ചെലവഴിച്ച ആളുകളെപ്പററിയാണ് പറയാൻ പോകുന്നത്.

പല രാജ്യങ്ങളിലെയും പട്ടണങ്ങളിൽ ടവർക്ലോക്കുകളുണ്ട്.

നോർവേയിലെ ഒരു ചെറിയ പട്ടണത്തിലും ഒരു ടവർക്ലോക്ക് ഉണ്ടായി രുന്നു. ആ ക്ലോക്കിനെപ്പററി അത്ഭുതകരമായ ഒരു കഥയുണ്ട്.

ടവറിന്റെ മുകളിൽ ക്ലോക്കിനടുത്ത് ഒരു പഴയ പീരങ്കിയും വെച്ചിരുന്നു. വയസ്സനായ ക്ലോക്കുസൂക്ഷിപ്പുകാരൻ ദിവസവും കൃത്യം 12 മണിക്ക് കോണിപ്പടികൾ കയറി ടവറിന്റെ മുകളിൽ ചെന്ന് പീരങ്കിയിൽനിന്ന് ഒരു വെടി പൊട്ടിക്കും. അപ്പോൾ നേരം ഉച്ചയായെന്ന് എല്ലാവർക്കും മനസ്സിലാകും.

ഒരിക്കൽ ആ ചെറിയ പട്ടണം—ശരിക്കു പറഞ്ഞാൽ നോർവേ മുഴുവനും—നാസിപ്പട്ടാളത്തിന്റെ കീഴിലായി. ഒരു ജർമ്മൻ പടക്കപ്പൽ പട്ടണത്തിലെ തുറമുഖത്തു വന്നു നങ്കൂരമിട്ടു.

അന്നും ആ ക്ലോക്കുസൂക്ഷിപ്പുകാരൻ പതിവുപോലെ കോണിപ്പടികൾ കയറി ക്ലോക്കിന്റെ അടുത്തു ചെന്നു. പക്ഷേ ഇത്തവണ ഒരു പഴയ ഉണ്ട ഇ

ട്ടാണ് അയാൾ പീരങ്കി നിറച്ചതു്. എന്നിട്ടു് കൃത്യം 12 മണിക്കു് ജർമ്മൻ പടക്കപ്പലിന്റെ നേരെ ഒററ വെടി!

കപ്പലിന്റെ തുറന്നുകിടന്ന ആയുധക്കലവറയിലാണു് ആ പീരങ്കിയുണ്ട ചെന്നു വീണതു്. കപ്പൽ പൊട്ടിത്തെറിക്കാൻ അധികം താമസമുണ്ടായില്ല.

ആ ക്ലോക്കുസൂക്ഷിപ്പുകാരനെ പിടികൂടാൻ നാസികൾക്കു കഴിഞ്ഞില്ല. പട്ടണത്തിലെ ആളുകൾ അയാളെ ഒളിവിൽ പാർപ്പിച്ചു. നോർവേ വീണ്ടും സ്വാതന്ത്ര്യം നേടിയപ്പോൾ വയസ്സനായ ആ ക്ലോക്കുസൂക്ഷിപ്പുകാരനു് ഏററവും ഉയർന്ന സൈനികബഹുമതി നല്കപ്പെട്ടു.

പിന്നല്ലാതെ! പഴയ പീരങ്കി പ്രയോഗിച്ചു് വയസ്സന്മാർ പടക്കപ്പലുകൾ നശിപ്പിക്കുകയെന്നതു് ദിവസവും നടക്കുന്ന കാര്യമാണോ?

അദ്ധ്യായം എട്ടു്

## വേറൊരു ക്ലോക്കുസൂക്ഷിപ്പുകാരനെപ്പററി

ഇവാൻ ഫെദോത്തൊവ് ഒരിക്കലും പീരങ്കി പ്രയോഗിച്ചില്ല. എങ്കിലും അദ്ദേഹത്തിനു് ''ലെനിൻഗ്രാദ് പ്രതിരോധത്തിനു്'' എന്ന മെഡൽ സമ്മാനിക്കപ്പെട്ടു. എന്തെന്നാൽ അദ്ദേഹവും ഒരു സൈനിക വീരകൃത്യം നടത്തി.

യുദ്ധം ആരംഭിച്ചപ്പോൾ ഫെദോത്തൊവ് വയസ്സനായിക്കഴിഞ്ഞിരുന്നു. ലെനിൻഗ്രാദിലെ ഒരു ഇൻസ്റ്റിററ്യൂട്ടിൽ അദ്ദേഹം ക്ലോക്കുസൂക്ഷിപ്പുകാരനായി ജോലിചെയ്യാൻ തുടങ്ങിയിട്ടു് നാല്പതുകൊല്ലത്തോളമായിരുന്നു. ദിവസവും അദ്ദേഹം ഇൻസ്റ്റിററ്യൂട്ടിന്റെ ടവറിൽ കയറിച്ചെന്നു് ക്ലോക്കിനു ചാവി കൊടുക്കുമായിരുന്നു ഈയക്കട്ടകൾ നിറച്ച 50 കിലോ തൂക്കമുള്ള ഒരു തൊട്ടി വലിച്ചുയർത്തി വേണമായിരുന്നു അതു ചെയ്യാൻ.

നാസികളുടെ ബോംബുകളും ഷെല്ലുകളും വീണിരുന്ന, ക്ഷാമത്തിലാണ്ട ലെനിൻഗ്രാദിൽനിന്നു പൊയ്ക്കൊള്ളാൻ ഫെദോത്തൊവിനോടു പറഞ്ഞതാണു്. പക്ഷേ അദ്ദേഹം അതിനു സമ്മതിച്ചില്ല:

''ഞാൻ പോയാൽ പിന്നെ ക്ലോക്ക് ആരു നോക്കും? അതിന്റെ അടുത്തെങ്ങാനും വല്ല ഷെല്ലും വീണു പൊട്ടിയാൽ ആരു് അതു നന്നാക്കും?.. പിന്നെ ക്ഷാമത്തിന്റെ കാര്യമാണെങ്കിൽ... ലെനിൻഗ്രാദിലുള്ളവരെല്ലാം അതനുഭവിക്കുന്നുണ്ടു്, ഞാനും അനുഭവിക്കും, അത്രതന്നെ...''

അദ്ദേഹം ആ പട്ടണത്തിൽത്തന്നെ താമസിച്ചു.

തൊള്ളായിരം ദിവസക്കാലം ലെനിൻഗ്രാദ് ശത്രുവലയത്തിൽ കഴിഞ്ഞു. ഫെദോത്തൊവിന്റെ ക്ലോക്ക് ഒരു സെക്കണ്ടുനേരത്തേക്കുപോലും നിന്നില്ല. ആ ക്ലോക്കു നോക്കിയാണു് ലെനിൻഗ്രാദുകാർ തങ്ങളുടെ വാച്ചുകളിലെ സമയം ശരിയാക്കിയിരുന്നതു്.

പട്ടിണികൊണ്ടു ക്ഷീണിച്ച വൃദ്ധനായ ആ ക്ലോക്കുസൂക്ഷിപ്പുകാരൻ ദിവസവും ആ പൊക്കമുള്ള ടവറിൽ കയറിച്ചെന്നു് ഈയക്കട്ടകൾ നിറച്ച തൊട്ടി വലിച്ചുപൊക്കിയിരുന്നതു് എത്ര പാടുപെട്ടായിരുന്നിരിക്കണം!

ലെനിൻഗ്രാദുകാർ ശത്രുവിനു കീഴടങ്ങിയില്ലെന്നു് നിങ്ങൾക്കറിയാമല്ലോ. ക്ലോക്കുസൂക്ഷിപ്പുകാരനായ ഇവാൻ ഫെദോത്തൊവിനും വിജയത്തിന്റെ സുദിനം കാണാനൊത്തു.

1945 മേയ് 9-ാംതീയതി സോവിയററ് ജനത നാസിജർമ്മനിയുടെ മേലുള്ള വിജയം ആഘോഷിച്ചു. അന്നും ഇവാൻ ഫെദോത്തൊവ് പതിവുപോലെ ടവറിൽ കയറിച്ചെന്നു് ആ പഴയ ക്ലോക്കിനു ചാവി കൊടുത്തു.

അദ്ധ്യായം ഒമ്പതു്

## സമയത്തെപ്പററി

നിങ്ങറം ഈ പുസ്തകം ഒട്ടുമുക്കാലും വായിച്ചുകഴിഞ്ഞ സ്ഥിതിക്കു് ഞാൻ ഒരു ചോദ്യം ചോദിച്ചുകൊള്ളട്ടെ.

സമയം എന്നാലെന്താണു്? ''സമയം'' എന്ന വാക്കു് നമ്മറം ഈ പുസ്തകത്തിൽ എത്രപ്രാവശ്യം ഉപയോഗിച്ചുകഴിഞ്ഞിരിക്കുന്നു!

''സമയം എന്താണെണോ?'' നിങ്ങറം അത്ഭുതപ്പെട്ടേക്കാം. ''സമയം എന്നു പറഞ്ഞാൽ ഘടികാരമല്ലേ? ആർക്കാണു് അതു് അറിഞ്ഞുകൂടാത്തതു്?''

എല്ലാവർക്കും അറിയാം. പക്ഷേ അതത്ര ശരിയല്ലെന്നുമാത്രം.

എന്തെന്നാൽ ഘടികാരം സമയമല്ല. സമയം കാണിക്കുന്ന ഒരു യന്ത്രം മാത്രമാണതു്. സമയത്തിനു് നിറമോ മണമോ ഇല്ല. അതു കൈകൊണ്ടു തൊട്ടുനോക്കാനും സാധ്യമല്ല.

നമുക്കു നന്നായിട്ടു് അറിയാമെങ്കിലും കൈകൊണ്ടു് ഒരിക്കലും തൊട്ടിട്ടില്ലാത്ത വസ്തുക്കളെപ്പററി നമ്മറം പലപ്പോഴും പറയാറില്ലേ? ഒന്നോർത്തുനോക്കൂ! ഉദാഹരണത്തിനു് വായു. അതു് കാണാൻ സാധ്യമല്ല, കൈകൊണ്ടു പിടിക്കാനും പററില്ല.

എങ്കിലും വായുവിൻെറ തൂക്കം നോക്കാൻ ആളുകറം പഠിച്ചുകഴിഞ്ഞു. കാണാനാവാത്ത സമയം കണക്കാക്കാൻവേണ്ടി ശരിക്കു കാണാവുന്നതും തൊട്ടുനോക്കാവുന്നതുമായ ഘടികാരങ്ങളും അവർ ഉണ്ടാക്കി.

അദ്ധ്യായം പത്തു്

## സ്കൂൾകുട്ടി വാസ്യയും മക്രോണിയും സെക്കണ്ടും

നമ്മുടെ സമയം സൂക്ഷിക്കുന്നതു് ഘടികാരങ്ങറം മാത്രമല്ല, ഘടികാരങ്ങറം ഉണ്ടാക്കുന്നവരും ക്ലോക്കുസൂക്ഷിപ്പുകാരുംകൂടിയാണെന്നു് നമ്മറം കണ്ടുകഴിഞ്ഞു.

പക്ഷേ നമ്മറം തന്നത്താൻ നമ്മുടെ സമയം സൂക്ഷിച്ചു ചെലവഴിച്ചില്ലെങ്കിൽ ഘടികാരങ്ങറംക്കോ അവ ഉണ്ടാക്കുന്നവർക്കോ ക്ലോക്കുസൂക്ഷിപ്പുകാർക്കോ ഒന്നും ചെയ്യാൻ സാധിക്കില്ല.

ഒരു ഉദാഹരണം പറയാം.

ഒരു മിനിട്ടു്. അതു് ഒരുപാടുണ്ടോ, അതോ കുറച്ചേയുള്ളോ?

ചിലർക്കു് അതു് ഒരുപാടായിരിക്കും, മററു ചിലർക്കു് കുറച്ചായിരിക്കും. ഒരാറംക്കു് ഒരു മിനിട്ടുകൊണ്ടു് ഒന്നും ചെയ്യാൻ കഴിയില്ല, വേറൊരാറംക്കു പലതും ചെയ്യാൻ കഴിയും.

മണിക്കൂറിനെപ്പററിയും അങ്ങനെതന്നെ പറയാം.

സെക്കണ്ടിൻെറ കഥയും അതുതന്നെ.

ഉദാഹരണത്തിനു്, ഒരു കുട്ടി പറയുകയാണു്: ''അമ്മേ, ഒരു ഐസ്ക്രീം വാങ്ങിത്താ.''

ഇതു പറയാൻ അവൻ ഒരു സെക്കണ്ടേ എടുത്തുള്ളു. അതായതു്, ആവശ്യമുള്ള സമയം മാത്രം.

പക്ഷേ അവൻതന്നെ ഇങ്ങനെ കെഞ്ചുകയാണെന്നു വെയ്ക്കുക:

''അ—േ—മ്മേ, ഒരു ഐസ്ക്രീം വാങ്ങിത്താ—േ—ന്നേ!''

ഇത്രയും പറയാൻ അവനു പത്തു സെക്കണ്ടുവേണം.

പത്തു സെക്കണ്ടുകൊണ്ടു് പേരുകേട്ട ഓട്ടക്കാരനായ വലേരി ബൊർസോവ് നൂറുമീററർ ദൂരം ഓടി ഒളിമ്പിക്സിൽ സ്വർണ്ണമെഡൽ നേടി.

നെയ്യപ്പം ഉണ്ടാക്കുന്ന യന്ത്രം ഒരു മിനിട്ടുകൊണ്ടു് അമ്പതു് നെയ്യപ്പം ഉണ്ടാക്കും.

മക്രോണി ഉണ്ടാക്കുന്ന യന്ത്രം ഒരു മിനിട്ടുകൊണ്ടു് അഞ്ചു കിലോ മക്രോണി ഉണ്ടാക്കും.

സ്കൂളിൽ പഠിക്കുന്ന എട്ടുവയസ്സുള്ള വാസ്യ ഇവനോവിനു് ഒരു മിനിട്ടുകൊണ്ടു് ഒന്നും ചെയ്യാൻ സാധിക്കില്ല. ചെയ്യാൻ അവനൊട്ടു ശ്രമിക്കുന്നുമില്ല. ഒരു മിനിട്ടു് തീരെക്കുറച്ചേയുള്ളുവെന്നാണു് അവൻ പറയുന്നതു്.

നമുക്കു് ഒന്നു കണക്കുകൂട്ടി നോക്കാം.

പത്തുസെക്കണ്ടുകൊണ്ടു് പ്രയോജനമുള്ള ഒന്നും നിങ്ങൾ ചെയ്യില്ലെങ്കിൽ നിങ്ങൾക്കു് ഒരു ഒളിമ്പിക്കു് മെഡൽ നഷ്ടപ്പെട്ടെന്നർത്ഥം.

നിങ്ങൾ ഒരു മിനിട്ടു പാഴാക്കിയാൽ അതിനർത്ഥം നിങ്ങൾ അഞ്ചുകിലോ മക്രോണി ഉണ്ടാക്കിയില്ലെന്നാണു്.

നിങ്ങൾ ഒരു മണിക്കൂർ വെറുതെ കളഞ്ഞാൽ നിങ്ങളുടെ കുററംകൊണ്ടു് ഒരു കടയിൽ മക്രോണി ഇല്ലാതെപോയെന്നു കൂട്ടിക്കോളൂ.

സെക്കണ്ടിൻെറയും മിനിട്ടിൻെറയും മണിക്കൂറിൻെറയും അർത്ഥമതാണു്.

വാച്ചു കളഞ്ഞുപോയാൽ വേറൊന്നു വാങ്ങിക്കാം. പക്ഷേ പാഴാക്കിയ സമയം വിലകൊടുത്തു വാങ്ങാനോ തിരിച്ചെടുക്കാനോ സാധ്യമല്ല.

അതിനാൽ പ്രിയപ്പെട്ട കുട്ടികളേ, എനിക്കു നിങ്ങളോടു പറയാനുള്ളതു് ഇതാണു്:

''സമയം പാഴാക്കരുതു്!''

